## ചില സുപ്രധാന തത്വങ്ങൾ

**1: പ്രമാണങ്ങൾ സ്വഹാബത്ത് മനസ്സിലാക്കിയത് പോലെ മാത്രമേ മനസ്സിലാക്കാവൂ.** കാരണം, അവരാണ് വിശുദ്ധ ഖുർആൻ അവതരിക്കുന്ന സന്ദർഭത്തിൽ സന്നിഹിതരായവുകയും, അവതരണ കാരണങ്ങൾ അറിയുകയും, നബി(സ)യുടെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ മനസ്സിലാക്കുകയും ചെയ്തവർ, അതിൽപ്പെട്ടതാണ് സ്വാലിഹുകളെ (സദ്‌വൃത്തർ) കൊണ്ട് തവസ്സുലാക്കുക എന്നതിന്റെ വിവക്ഷയെന്തെന്ന് ഗ്രഹിക്കലും. അനസ് (റ)ൽ നിന്ന്: ഒരിക്കൽ നബി(സ) ജുമുഅ ദിവസം ഖുതുബ നടത്തികൊണ്ടിരിക്കെ ഒരാൾ വന്നു പറഞ്ഞു: 'അല്ലാഹുവിന്റെ ദൂതരെ കന്നുകാലികൾ ചത്തൊടുങ്ങി, കൃഷിവിളകൾ നശിച്ചു. അതിനാൽ അങ്ങ് അല്ലാഹുവോട് ഞങ്ങൾക്ക് മഴ കിട്ടുവാനായി ദുആ ചെയ്യണം,' അങ്ങനെ നബി(സ) തന്റെ ഇരു കൈകളുമുയർത്തി പ്രാർത്ഥിച്ചു (ബുഖാരി). ഇത് സ്വഹാബത്ത് നബി(സ) ജീവിച്ചിരുന്നപ്പോൾ ചെയ്ത തവസ്സുലായിരുന്നു. തീർച്ചയായും അവർ നബി(സ)യോട് പ്രാർത്ഥിക്കാനാവശ്യപ്പെടുന്നതിലൂടെയാണ് തവസ്സുലാക്കിയത്, എന്നാൽ നബി(സ)യുടെ വിയോഗ ശേഷം, ജീവിച്ചിരിക്കുമ്പോൾ നബി(സ)യെ കൊണ്ട് തവസ്സുലാക്കിയത് പോലെ തവസ്സുലാക്കിയില്ല. മറിച്ചു ജീവിച്ചിരിക്കുന്ന സദ്‌വൃത്തരോട് പ്രാർത്ഥിക്കാനാവശ്യപ്പെട്ടാണ് അവർ തവസ്സുൽ ചെയ്തിരുന്നത്. അനസ്(റ)ൽ നിന്ന്, ഉമർ ബിൻ ഖത്ത്വാബ് (റ) അവർക്ക് ക്ഷാമം ബാധിച്ചപ്പോൾ (നബിയുടെ പിതൃവ്യനായ) അബ്ബാസ്(റ)നെ കൊണ്ടാണ് തവസ്സുൽ ചെയ്യാറുണ്ടായിരുന്നത്. അദ്ദേഹം ഇപ്രകാരം പറഞ്ഞിരുന്നു; "അല്ലാഹുവേ ഞങ്ങൾ ഞങ്ങളുടെ നബി മുഖേന തവസ്സുൽ ചെയ്യാറുണ്ടായിരുന്നു, എന്നാൽ (ഇപ്പോൾ) നിന്നിലേക്ക് ഞങ്ങൾ ഞങ്ങളുടെ നബിയുടെ പിതൃവ്യനെ കൊണ്ടിതാ തവസ്സുൽ ചെയ്യുന്നു. അതിനാൽ ഞങ്ങൾക്ക് നീ മഴ നൽകേണമേ, അങ്ങനെ അവർക്ക് മഴ ലഭിക്കാറുണ്ടായിരുന്നു. (ബുഖാരി). അതായത് അവർ നബി(സ) യോട് ജീവിച്ചിരുന്നപ്പോൾ പ്രാർത്ഥിക്കാനാവശ്യപ്പെട്ടത് പോലെ പിതൃവ്യനായ അബ്ബാസ്(റ) നോട് പ്രാർത്ഥിക്കാനാവശ്യപ്പെടുകയാണുണ്ടായത്. മരിച്ചവരെ കൊണ്ട് തവസ്സുൽ ചെയ്യുന്ന രീതി അനുവദനീയമായിരുന്നെങ്കിൽ സ്വഹാബത്ത് നബി(സ)യെ ഉപേക്ഷിച്ച് അബ്ബാസ്(റ)ന്റെ അരികിലേക്ക് പോകുമായിരുന്നില്ല

**2: ഒരു വിഷയത്തിൽ തെളിവ് പറയുമ്പോൾ കുറച്ച് ഒഴിവാക്കി ചില ഭാഗങ്ങൾ മാത്രം ഉദ്ധരിക്കാൻ പാടില്ല**, അത് ആശയക്കുഴപ്പമുണ്ടാക്കലാണ്, അതിനെ പിൻതുടരുന്നതിനെ അല്ലാഹു വിലക്കിയിട്ടുണ്ട്. അല്ലാഹു പറയുന്നു: "(നബിയേ) നിനക്ക് വേദഗ്രന്ഥം അവതരിപ്പിച്ചു തന്നിരിക്കുന്നത് അവനത്രെ. അതിൽ സുവ്യക്തവും ഖണ്ഡിതവുമായ വചനങ്ങളുണ്ട്. അവയത്രെ വേദഗ്രന്ഥത്തിന്റെ മൗലികഭാഗം. ആശയത്തിൽ സാദൃശ്യമുള്ള ചില വചനങ്ങളുമുണ്ട്. എന്നാൽ മനസ്സുകളിൽ വക്രതയുള്ളവർ കുഴപ്പമുണ്ടാക്കാൻ ഉദ്ദേശിച്ചുകൊണ്ടും, ദുർവ്യാഖ്യാനം നടത്താൻ ആഗ്രഹിച്ചു കൊണ്ടും ആശയത്തിൽ സാദൃശ്യമുള്ള വചനങ്ങളെ പിന്തുടരുന്നു"......(ഖുർആൻ 3:7).

**3: തവസ്സുലുമായി ബന്ധപ്പെട്ട വിഷയത്തിൽ അനുവദനീയമല്ലാത്ത തവസ്സുലിന്ന് വേണ്ടി വാദിക്കുന്നവരുടെ ന്യായങ്ങൾ:**

**ഒന്നുകിൽ തെളിവ് സ്വഹീഹായിരിക്കും പക്ഷെ ആശയം വ്യക്തമായിരിക്കില്ല:** അല്ലാഹു പറഞ്ഞത് പോലെ: "സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവനിലേക്ക് അടുക്കുവാനുള്ള മാർഗ്ഗം തേടുകയും, അവന്റെ മാർഗ്ഗത്തിൽ ധർമ സമരത്തിൽ ഏർപ്പെടുകയും ചെയ്യുക. നിങ്ങൾക്ക് (അത് വഴി) വിജയം പ്രാപിക്കാം."(ഖുർആൻ 5:35). തവസ്സുൽ സ്ഥിരപ്പെട്ടതാണെന്നതിന് ഖണ്ഡിതമായ തെളിവാണ് മേലുദ്ധരിച്ചത്, പക്ഷെ നിരോധിതവും പൊള്ളയായതുമായ തവസ്സുൽ ചെയ്യാൻ ഇതിൽ തെളിവില്ല. സ്വഹാബത്ത് വിശദീകരിച്ചപോലെ ഈ ആയത്ത് തെളിവാകുന്നത് സൽകർമ്മങ്ങൾ മുഖേന തവസ്സുൽ ചെയ്യുന്നത് പോലെയുള്ള അനുവദനീയ തവസ്സുലിനാണ്. ഇബ്നു അബ്ബാസ്(റ)ഉം ശിഷ്യൻ ഖതാദ(റ)യും വ്യക്തമാക്കിയത് പോലെ അനുസരണം മുഖേനയും സൽകർമ്മങ്ങൾ മുഖേനയും അല്ലാഹുവിലേക്ക് അടുക്കുക എന്നാണ്.

**അല്ലെങ്കിൽ തെളിവ് വ്യക്തമായിരിക്കും പക്ഷെ സ്വഹീഹ് ആയിരിക്കില്ല:**
അനുവദനീയമല്ലാത്ത തവസ്സുലിന് വേണ്ടി വാദിക്കുന്നവർ നബി(സ) യുടെ ഹഖ്, ജാഹ് കൊണ്ട് തവസ്സുലാക്കൽ അനുവദനീയമാണെന്ന് സ്ഥാപിക്കാൻ തെളിവായി ഉദ്ധരിക്കാറുള്ള ഹദീസ് പോലെ: "വല്ലവനും തന്റെ വീട്ടിൽ നിന്ന് നമസ്കാരത്തിന്ന് വേണ്ടി പുറപ്പെട്ട്, അനന്തരം അല്ലാഹുവേ നിന്നോട് ചോദിക്കുന്നവരുടെ ഹഖ് കൊണ്ട്, ഞാൻ നടക്കുന്ന ഈ വഴിയുടെ ഹഖ് കൊണ്ട്, ഞാൻ നിന്നോട് തേടുന്നു, എന്ന് പറയുകയും ചെയ്താൽ.. എന്ന ഹദീസ് പോലെ," നബിയിലേക്ക് ചേർത്ത് പറയുന്ന ഈ ഹദീസ് സ്വഹീഹല്ല, ഇമാം നവവി(റ)യും ഹൈസമി(റ)യും ഇത് ദുർബലമാണെന്ന് വ്യകതമാക്കിയിട്ടുണ്ട്.

مليباري



الرئاسة العامة لشؤون المسجد الحرام والمسجد النبوي
هيئة الأمر بالمعروف والنهي عن المنكر بالمسجد الحرام

# ശരിയായ വിശ്വാസം

## തവസ്സുലും വസീലയും

### (അല്ലാഹുവിലേക്ക് അടുക്കലും അതിനുള്ള മാധ്യമവും)



## തവസ്സുൽ: പ്രാർത്ഥിക്കുന്നവൻ പ്രാർത്ഥന സ്വീകരിക്കാൻ കാരണമാകുന്ന കാര്യങ്ങളെ അവന്റെ പ്രാർത്ഥനയിൽ സ്മരിക്കുക എന്നതാണ്.

## മതം അനുവദിച്ച രീതിയിലുള്ള തവസ്സുൽ

**1: അല്ലാഹുവിന്റെ ഗുണവിശേഷണങ്ങൾ, അവന്റെ നാമങ്ങൾ മുഖേന അവനിലേക്ക് അടുക്കാനുള്ള മാർഗ്ഗം തേടൽ:** ഉദാഹരണമായി "അല്ലാഹുവേ നീ എല്ലാം കേൾക്കാൻ കഴിയുന്ന 'സമീഅ്' ആണ്, ഈ ലോകം മുഴുവൻ നിയന്ത്രിക്കുന്ന 'മുദബ്ബിർ' ആണ് നീ, അല്ലാഹുവേ നിനക്ക് ഏറ്റവും ഉൽകൃഷ്ടമായ നാമങ്ങളുണ്ട്, അത്യുന്നതമായ വിശേഷണങ്ങളുണ്ട്, നീ തന്നെ നിനക്ക് നൽകിയ എല്ലാ പേരുകളും മുഖേന നിന്നോട് ഞാൻ തേടുന്നു, ***തെളിവ്:*** *അല്ലാഹുവിന് മഹത്തായ നാമങ്ങളുണ്ട് അത് മുഖേന അവനോട് നിങ്ങൾ തേടുവീൻ' (ഖുർആൻ 7:180).* ഇത്തരത്തിലുള്ള തവസ്സുലിന്റെ മര്യാദകൾ: ചോദിക്കുന്ന കാര്യങ്ങൾക്ക് അനുയോജ്യമായ നാമം കൊണ്ടായിരിക്കണം തവസ്സുൽ ചെയ്യേണ്ടത്, ഉദാഹരണം: രോഗശമനം ആഗ്രഹിക്കുന്നവൻ 'യാ ശാഫീ' (ശമനം നൽകുന്നവനെ) എനിക്ക് നീ ശമനം നൽകേണമേ എന്ന് പ്രാർത്ഥിക്കൽ.

**2: സൽകർമ്മങ്ങൾ മുഖേന അല്ലാഹുവിലേക്ക് 'തവസ്സുൽ' ചെയ്യുക.** തെളിവ്: 'ഗുഹയിലകപ്പെട്ട മൂന്ന് യാത്രികർ ഗുഹാമുഖത്ത് പാറ വന്നടഞ്ഞപ്പോൾ അതിലൊരാൾ തന്റെ മാതാപിതാക്കൾക്ക് താൻ ചെയ്ത നന്മകളെ തവസ്സുലാക്കി പ്രാർത്ഥിച്ചു, രണ്ടാമൻ വ്യഭിചാരത്തിനുള്ള സാഹചര്യം ലഭിച്ചിട്ടും അത് ഉപേക്ഷിച്ചതും, മൂന്നാമൻ തന്റെ കൂലിക്കാരന് നൽകാനുള്ള വേതനം അമാനത്തായി സൂക്ഷിച്ചതും, അതിൽ വർദ്ധനവുണ്ടാക്കിയതും തവസ്സുലാക്കി' അല്ലാഹുവോട് പ്രാർത്ഥിച്ചു, അപ്പോൾ അത് കാരണം അല്ലാഹു അവരെ രക്ഷപ്പെടുത്തി (ബുഖാരി).

**3: ജീവിച്ചിരിക്കുന്ന നല്ല വ്യക്തികളുടെ ദുആയിലൂടെ അല്ലാഹുവിലേക്ക് തവസ്സുൽ ചെയ്യുക.** *അല്ലാഹു പറയുന്നു: അവർ പറഞ്ഞു 'ഞങ്ങളുടെ പിതാവേ, താങ്കൾ ഞങ്ങൾക്ക് വേണ്ടി പാപമോചനത്തിനായി (അല്ലാഹുവിനോട്) തേടുക, തീർച്ചയായും, ഞങ്ങൾ തെറ്റുകാരായിരിക്കുന്നു. (ഖുർആൻ 12:97). അതായത് താങ്കൾ അല്ലാഹുവിനോട് ഞങ്ങളുടെ പാപങ്ങൾ പൊറുത്ത് തരാൻ പ്രാർത്ഥിതക്കുക'.* അനസ് (റ)ൽ നിന്ന്, ഉമർ ബിൻ ഖത്ത്വാബ്(റ) അവർക്ക് വരൾച്ച ബാധിച്ചാൽ അബ്ബാസ് ബിൻ അബ്ദുൽ മുത്വലിബ് (റ) മുഖേന അല്ലാഹുവോട് മഴക്ക് വേണ്ടി തേടുമായിരുന്നു, അദ്ദേഹം ഇങ്ങനെ പറഞ്ഞിരുന്നു "അല്ലാഹുവേ ഞങ്ങൾ ഞങ്ങളുടെ നബി മുഖേന നിന്നിലേക്ക് തവസ്സുൽ ചെയ്യാറുണ്ടായിരുന്നു, അപ്പോൾ നീ ഞങ്ങൾക്ക് മഴ നൽകുകയും ചെയ്തിരുന്നു. നിശ്ചയം ഞങ്ങളിതാ ഞങ്ങളുടെ നബിയുടെ പിതൃവ്യനെ കൊണ്ട് നിന്നിലേക്ക് തവസ്സുൽ ചെയ്യുകയാണ്, അതിനാൽ ഞങ്ങൾക്ക് നീ മഴ നൽകേണമേ' അങ്ങനെ അവർക്ക് മഴ ലഭിക്കാറുണ്ടായിരുന്നു".(ബുഖാരി).

**4: പരമമായ വിനയവും താഴ്മയും പ്രകടിപ്പിച്ചുകൊണ്ട് തവസ്സുൽ ചെയ്യുക.** *അല്ലാഹു പറയുന്നു: "അപ്പോൾ അദ്ദേഹം (നൂഹ് (അ)) തന്റെ രക്ഷിതാവനെ വിളിച്ചു പ്രാർത്ഥിച്ചു: ഞാൻ പരാജിതനാകുന്നു, അതിനാൽ (എന്റെ) രക്ഷക്കായി നീ നടപടി സ്വീകരിക്കണമേ". (ഖുർആൻ 54:10). അയ്യൂബിനെയും (ഓർക്കുക) തന്റെ രക്ഷിതാവിനെ വിളിച്ചുകൊണ്ട് അദ്ദേഹം ഇപ്രകാരം പ്രാർത്ഥിച്ച സന്ദർഭം 'എനിക്കിതാ കഷ്ടപ്പാട് ബാധിച്ചിരിക്കുന്നു, നീ കാരുണികരിൽ വെച്ച് ഏറ്റവും കരുണയുള്ളവനാണല്ലോ"(ഖുർആൻ 21:83)*

**5: പാപം ഏറ്റു പറഞ്ഞും ദാരിദ്ര്യവും ആവശ്യവും എടുത്ത് പറഞ്ഞും തവസ്സുലാക്കുക.** *അദ്ദേഹം '(മൂസ(അ)) പറഞ്ഞു; എന്റെ രക്ഷിതാവേ തീർച്ചയായും ഞാൻ എന്നോട് തന്നെ അന്യായം ചെയ്തിരിക്കുന്നു 'അതിനാൽ നീ എനിക്ക് പൊറുത്ത് തരേണമേ, അപ്പോൾ അദ്ദേഹത്തിന്ന് അവൻ പൊറുത്ത് കൊടുത്തു..' (ഖുർആൻ 28:16). അദ്ദേഹം '(മൂസ (അ)) പറഞ്ഞു; 'എന്റെ രക്ഷിതാവേ നീ എനിക്ക് ഇറക്കിതരുന്ന ഏതൊരു നന്മക്കും ഞാൻ ആവശ്യക്കാരനാകുന്നു. (ഖുർആൻ 28:24).*

**6: അല്ലാഹുവിന്റെ അനുഗ്രഹങ്ങൾ എടുത്ത് പറഞ്ഞുകൊണ്ട് തവസ്സുൽ ചെയ്യുക.** നബി (സ) പറഞ്ഞു: സയ്യിദുൽ ഇസ്തിഗ്ഫാർ (പാപ മോചനത്തിന്റെ നേതാവ്) "അല്ലാഹുവേ നീയാണന്റെ രക്ഷിതാവ്, നീയല്ലാതെ ആരാധനക്കർഹാനായി മറ്റാരുമില്ല, നീയാണെന്നെ സൃഷ്ടിച്ചത്, ഞാനാവട്ടെ നിന്റെ ദാസനുമാണ്. നിന്നോടുള്ള കരാറും ഉടമ്പടിയും ഞാൻ കഴിവിന്റെ പരമാവധി പാലിക്കും. എന്റെ പ്രവൃത്തി കാരണമായുണ്ടായ ദോഷത്തിൽ നിന്നും ഞാൻ നിന്നോട് ശരണം തേടുന്നു, നീ എനിക്ക് ചെയ്ത അനുഗ്രഹങ്ങൾ ഞാൻ സമ്മതിക്കുകയും എന്റെ പാപം ഞാൻ അംഗീകരിക്കുകയും ചെയ്യുന്നു. അതിനാൽ നീ എനിക്ക് പൊറുത്ത് തരേണമേ കാരണം നീയല്ലാതെ പാപം പോറുക്കുന്നവനില്ല."
ഇവിടെ സാക്ഷ്യം വഹിക്കുന്നത്: നീയെനിക്ക് ചെയ്തു തന്ന അനുഗ്രഹം ഞാനിതാ നിന്നോട് സമ്മതിക്കുന്നു എന്ന ഭാഗമാണ്.

**7: തൗഹീദ് കൊണ്ട് തവസ്സുൽ (ഇടതേടൽ):** *അല്ലാഹു പറയുന്നു: 'അങ്ങനെ അദ്ദേഹം (യൂനുസ്) ഇരുട്ടുകൾക്കുള്ളിൽ നിന്നും വിളിച്ചു പറഞ്ഞു: നീയല്ലാതെ യാതൊരു ആരാധ്യനുമില്ല, നീ എത്ര പരിശുദ്ധൻ! തീർച്ചയായും ഞാൻ അക്രമികളുടെ കൂട്ടത്തിൽ പെട്ടവനായിരിക്കുന്നു.' (ഖുർആൻ 21:87)*

## വിരോധിക്കപ്പെട്ട തവസ്സുൽ
മതം അനുവദിക്കാത്ത തവസ്സുലാണത്

അത് രണ്ട് വിധമാണ്

### ശിർക്കായിത്തീരുന്ന തവസ്സുൽ

ഉദാഹരണം: ഒരാൾ ഒരു നബിയുടെയോ, ഒരു വലിയ്യിന്റെയോ ഖബ്റിനു സമീപം ചെന്ന്: സയ്യിദീ.. (യജമാനനെ) എന്നെ താങ്കൾ സഹായിക്കണേ, രോഗം ശിഫയാക്കണേ, പ്രയാസങ്ങൾ നീക്കണേ, ആവശ്യം നിറവേറ്റിത്തരണേ, ശത്രുവിനെ നശിപ്പിക്കേണമേ... എന്നിങ്ങനെയുള്ള തേട്ടമോ. അല്ലെങ്കിൽ അവർക്ക് (നബിക്കോ, വലിയ്യിനോ) ബലി നൽകലോ, അല്ലെങ്കിൽ അവരുടെ ഖബറിന് ചുറ്റും ത്വവാഫ് (പ്രദക്ഷിണം) ചെയ്യലോ പോലുള്ള കാര്യങ്ങൾ. ഇത് തന്നെയാണ് അറേബ്യൻ മുശ്‌രിക്കുകളും ചെയ്തിരുന്നത്. അവർ അവരുടെ ആരാധ്യന്മാരോട് പ്രാർത്ഥിക്കുകയും പലവിധ ആരാധനകൾ ചെയ്ത് കൊണ്ട് അവരുടെ സാമീപ്യം ആഗ്രഹിക്കുകയും ചെയ്തിരുന്നു. തങ്ങളുടെ ആരാധ്യരെപ്പറ്റി അവർ സൃഷ്ടിക്കാനും, ഉപജീവനം നൽകാനും, എല്ലാം നിയന്ത്രിക്കാനും കഴിവള്ളവരാണെന്നൊന്നും അവർ വിശ്വസിച്ചിരുന്നില്ല, മറിച്ച് അല്ലാഹുവിന്റെയടുക്കൽ തങ്ങൾക്ക് ശുപാർശ ചെയ്യാൻ സാധിക്കും, അത് കൊണ്ടാണ് തങ്ങളവരെ ആരാധിക്കുന്നുവെന്ന് അവർ പറഞ്ഞിരുന്നത്, ഇതാകട്ടെ ഏറ്റവും വലിയ ശിർക്കുമാകുന്നു.
അല്ലാഹുവിൽ ശരണം!
അല്ലാഹു പറയുന്നു: "അല്ലാഹുവിങ്കലേക്ക് ഞങ്ങൾക്ക് കൂടുതൽ അടുപ്പമുണ്ടാക്കിത്തരാൻ വേണ്ടി മാത്രമാകുന്നു ഞങ്ങൾ അവരെ ആരാധിക്കുന്നത്. അവർ ഏതൊരു കാര്യത്തിൽ ഭിന്നത പുലർത്തുന്നുവോ അതിൽ അല്ലാഹു അവർക്കിടയിൽ വിധികൽപിക്കുക തന്നെ ചെയ്യും. നുണയനും നന്ദികെട്ടവനുമായിട്ടുള്ളവനാരോ അവനെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച. (ഖുർആൻ:39:3)

### ബിദ്ഇയായ (പുത്തൻ നിർമ്മിതമായ) തവസ്സുൽ

നബി (സ) യോ സ്വഹാബത്തോ ചെയ്തിട്ടില്ലാത്ത കാര്യങ്ങൾ കൊണ്ട് ആരാധനകളർപ്പിക്കലാണത്. നബി (സ) പറഞ്ഞു: *'നമ്മുടെ ഈ ദീനിന്റെ കാര്യത്തിൽ അതിലില്ലാത്തത് വല്ലവനും പുതുതായി ഉണ്ടാക്കിയാൽ അത് തള്ളപ്പെടേണ്ടതാണ്".(ബുഖാരി)* ഇവിടെ നമ്മുടെ കൽപനയിൽ അഥവാ നമ്മുടെ കാര്യത്തിൽ എന്നത് കൊണ്ട് അർത്ഥമാക്കുന്നത്, നാം ആരാധനയായി അനുശാസിച്ചത് എന്നാണ്. ഉദാഹരണം: ഒരാൾ ഒരു ഖബറിനടുത്ത് ചെന്ന്, അല്ലാഹുവോട് മാത്രം പ്രാർത്ഥിക്കുന്നു. അയാളുടെ വിശ്വാസം, ഈ വലിയ്യിന്റെ ഖബറിനടുത്തുവെച്ച് പ്രാർത്ഥിച്ചാൽ ആ ദുആ സ്വീകരിക്കപ്പെടാൻ കൂടുതൽ സാധ്യതയുണ്ടെന്നുമാണ്, അല്ലെങ്കിൽ ദീൻ യാതൊരു പ്രത്യേകതയും കൽപ്പിക്കാത്ത ഒരു പ്രത്യേക സ്ഥലത്ത്, ഒരു നിശ്ചിത പ്രദേശത്ത് വെച്ച് പ്രാർത്ഥിക്കുക, ആരാധന നടത്തുക. അല്ലെങ്കിൽ നബി (സ) യുടെ ഹഖ് കൊണ്ട്, ഇന്ന വലിയ്യിന്റെ ഹഖ് (അവകാശം), ജാഹ് (സ്ഥാനം), ബറകത്ത് (അനുഗ്രഹം) കൊണ്ട്, ചോദിക്കുന്നവരുടെ ഹഖ് കൊണ്ട്, (വിശ്വാസികളുടെ) ഹഖ് കൊണ്ട് അല്ലാഹുവോട് ചോദിക്കുക.
**ഇതെല്ലാം മതം അനുവദിക്കാത്ത തവസ്സുലാണ്.**

**അല്ലാഹു പറയുന്നു:**

**(നബിയേ) നിനക്ക് അല്ലാഹു വല്ല ദോഷവും വരുത്തിവെക്കുകയാണെങ്കിൽ അത് നീക്കം ചെയ്യുവാൻ അവനല്ലാതെ മറ്റാരുമില്ല.**

(ഖുർആൻ: 6:17)

**നബി (ﷺ) പറഞ്ഞു:**

**ആരെങ്കിലും ഏലസ്സ് ധരിച്ചാൽ അവൻ ശിർക്ക് ചെയ്തു**

[സ്വഹീഹ് അൽ ബാനി , സ്വഹീഹുൽ ജാമിഅ]

**റബ്ബേ !**

സൂറ: ഇഖ്‌ലാസ്,

സൂറ: അൽ ഫലഖ്,

സൂറ: അന്നാസ്







## അല്ലാഹുവെക്കൊണ്ടല്ലാതെ സത്യം ചെയ്യരുത്

നബിയെ കൊണ്ടോ

പിതാവിനെ കൊണ്ടോ

കഅ്ബയെ കൊണ്ടോ

നബിയുടെ ജാഹ് കൊണ്ടോ

**സത്യം ചെയ്യൽ**



കഅ്ബയുടെ നാഥൻ തന്നെയാണ് സത്യം,

അല്ലാഹു തന്നെ സത്യം

എന്റെ ആത്മാവ് ഏതൊരുവന്റെ കയ്യിലാണൊ അവൻ തന്നെയാണ് സത്യം



**നബി (ﷺ) പറഞ്ഞു:**

**വല്ലവനും സത്യം ചെയ്യുന്നുവെങ്കിൽ അല്ലാഹുവെകൊണ്ട് അവൻ സത്യം ചെയ്യട്ടെ! അല്ലാത്ത പക്ഷം അവൻ മിണ്ടാതിരിക്കട്ടെ!**

[ ബുഖാരി & മുസ്‌ലിം ]

## മുസ്‌ലിം സഹോദരാ:

**രണ്ട് പാതകൾ (സ്വർഗ്ഗ പാത, നരക പാത) താങ്കൾ മനസ്സിലാക്കി. താങ്കൾക്കും, താങ്കൾ സ്നേഹിക്കുന്നവർക്കും സ്വർഗ്ഗ പാതയിലൂടെ സഞ്ചരിക്കുവാനും, നരകത്തിൽ നിന്ന് അകലുവാനുമുള്ള തൗഫീഖിന് വേണ്ടി അല്ലാഹുവോട് ഞങ്ങൾ പ്രാർത്ഥിക്കുന്നു.**

**നബി (സ) പറഞ്ഞു:**

**വല്ലവനും അല്ലാഹുവോട് എന്തിനെയെങ്കിലും പങ്ക്ചേർത്ത് കൊണ്ട് മരിക്കുന്ന പക്ഷം അവൻ നരകത്തിൽ പ്രവേശിക്കുന്നതാണ്, വല്ലവനും അല്ലാഹുവോട് യാതൊന്നിനെയും പങ്ക്ചേർക്കാതെ മരിക്കുന്ന പക്ഷം അവൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാണ്.'** [ മുസ്‌ലിം ]

സജീൽ ബിൻ മുഹ്‌യുദ്ദീൻ

هيئة الأمر بالمعروف والنهي عن المنكر بالمسجد الحرام

**നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യുന്ന വിഭാഗം,**

**(ബോധവൽകരണ സമിതി)**

**TEL: 9922 573 012**

## ജോൽസ്യനെയോ ഗണികനെയോ സമീപിക്കരുത്

**നബി (ﷺ) പറഞ്ഞു:**

വല്ലവനും ഗണികനെ സമീപ്പിക്കുകയും എന്നിട്ട വനോട് വല്ല കാര്യത്തെപ്പറ്റി ചോദിക്കുകയും ചെയ്താൽ അവന്റെ നാൽപ്പത് ദിവസത്തെ നമസ്കാരം സ്വീകരിക്കപ്പെടുകയില്ല.

[ മുസ്‌ലിം ]








الرئاسة العامة لشؤون المسجد الحرام والمسجد النبوي

هيئة الأمر بالمعروف والنهي عن المنكر بالمسجد الحرام

# തെളിഞ്ഞു നിൽക്കുന്ന രണ്ടു പാതകൾ അവന്നു നാം ( അല്ലാഹു ) കാട്ടികൊടുക്കുകയും ചെയ്തിരിക്കുന്നു.!!

( 90:10 )



# അല്ലഹുവിനല്ലാതെ നേർച്ചയാക്കരുത്

നബി (ﷺ) പറഞ്ഞു:

വല്ലവനും അല്ലാഹുവിനെ അനുസരിക്കാൻ നേർച്ചയാക്കുന്ന പക്ഷം അവൻ അല്ലാഹുവിനെ അനുസരിക്കട്ടെ!, വല്ലവനും അവനെ ധിക്കരിക്കാൻ നേർച്ചയാക്കിയാൽ, അവനെ ധിക്കരിക്കാതിരിക്കട്ടെ

[ ബുഖാരി ]




# നിങ്ങൾ ഖബ്റുകളെ പള്ളികളാക്കരുത് ( ആരാധനാ കേന്ദ്രങ്ങളാക്കരുത് )

നബി (ﷺ) പറഞ്ഞു:

ജൂതൻമാരെയും ക്രൈസ്തവരെയും അല്ലാഹു ശപിച്ചിരിക്കുന്നു. അവർ തങ്ങളുടെ പ്രവാചകന്മാരുടെ ഖബ്റുകളെ പള്ളികളാക്കിയിരിക്കുന്നു.

[ ബുഖാരി & മുസ്‌ലിം ]




നബി (ﷺ) പറഞ്ഞു:

**പുണ്യം പ്രതീക്ഷിച്ച് കൊണ്ട് മൂന്ന് പള്ളികളിലേക്കല്ലാതെ യാത്ര പോകാൻ പാടില്ല**

1. മസ്ജിദുൽ ഹറാം
2. മസ്ജിദുന്നബവി
3. മസ്ജിദുൽ അഖ്സ്വാ




ഉപ്പാ, അല്ലാഹു എവിടെയാണ്?

**അല്ലാഹു എല്ലായിടത്തുമുണ്ട്**



ഉപ്പാ, അല്ലാഹു എവിടെയാണ്?

**അല്ലാഹു ആകാശത്താണ് (ഉപരിയിലാണ്)**



ഹദീസിൽ വന്നിട്ടുണ്ട്: ഒരാൾ (തന്റെ) അടിമസ്ത്രീയെ മോചിപ്പിക്കാനുദ്ദേശിച്ചു. അപ്പോൾ നബി (ﷺ) അവളോട് ചോദിച്ചു 'അല്ലാഹു എവിടെയാണ് ?' അപ്പോൾ അവൾ പറഞ്ഞു: 'ആകാശത്താണ്,' നബി (ﷺ) ചോദിച്ചു ഞാൻ ആരാണ്? അവൾ പറഞ്ഞു: 'താങ്കൾ അല്ലാഹുവിന്റെ ദൂതനാണ്, അപ്പോൾ നബി (ﷺ) പറഞ്ഞു: അവളെ മോചിപ്പിക്കൂ, തീർച്ചയായും അവൾ വിശ്വാസിനിയാണ്.

(മുസ്‌ലിം)

# അല്ലാഹുവിന് വേണ്ടിയല്ലാതെ നീ ബലി അറുക്കരുത്




നബി (ﷺ) പറഞ്ഞു:

**അല്ലാഹുവിന് വേണ്ടിയല്ലാതെ ബലി അറുക്കുന്നവരെ അല്ലാഹു ശപിച്ചിരിക്കുന്നു**

[ മുസ്‌ലിം ]

# ഖബ്റുള്ള പള്ളിയിൽ നമസ്ക്കരിക്കൽ

നബി (ﷺ) പറഞ്ഞു:

അറിയുക നിങ്ങൾക്ക് മുമ്പുള്ളവർ അവരുടെ പ്രവാചകൻമാരുടെയും , പുണ്യ പുരുഷന്മാരുടെയും ഖബ്റുകളെ ആരാധനാ കേന്ദ്രങ്ങളാക്കാറുണ്ടായിരുന്നു. നിങ്ങൾ ഖബ്റുകളെ ആരാധനാ കേന്ദ്രങ്ങളാക്കരുത് തീർച്ചയായും ഞാൻ അത് നിങ്ങളോട് വിലക്കിയിരിക്കുന്നു

[ ബുഖാരി ]




# കഅ്ബയെ അല്ലാതെ ത്വവാഫ് ( പ്രദക്ഷിണം ) ചെയ്യാൻ പാടില്ല




അല്ലാഹു പറയുന്നു:

പിന്നെ അവർ തങ്ങളുടെ അഴുക്ക് നീക്കികളയുകയും, തങ്ങളുടെ നേർച്ചകൾ നിറവേറ്റുകയും, പുരാതനമായ ആ ഭവനത്തെ (കഅ്ബയെ) പ്രദക്ഷിണം വെക്കുകയും ചെയ്തു കൊള്ളട്ടെ

(ഖുർആൻ: 22:29)

അല്ലാഹു പറയുന്നു:

പള്ളികൾ അല്ലാഹുവിനുള്ളതാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവോടൊപ്പം ആരെയും വിളിച്ച് പ്രാർത്ഥിക്കരുത് [72:18]

നബി (ﷺ) പറഞ്ഞു:

വല്ലവനും അല്ലാഹുവിന് പുറമെയുള്ള വരോട് പ്രാർത്ഥിച്ചു കൊണ്ട് മരിക്കുന്ന പക്ഷം അവൻ നരകത്തിൽ പ്രവേശിക്കുന്നതാണ് [ ബുഖാരി ]

അല്ലാഹുവിന്റെ വലിയ്യേ




അല്ലാഹുവേ

